

വിശകലനം

**കെ. രാജേശ്വരി**

# കുറുമാലിയും തിരുമാലിയും

**അത്യുഗ്ര പ്രതാപശാലി പവ്വത്തിൽ പിതാവ് ഏറ്റവും സംഘർഷഭരിതമായ ദിനങ്ങളിൽപോലും വിമോചനസമരമെന്ന് ഉച്ചരിച്ചിരുന്നില്ലെന്ന് ഓർക്കണം. അവിടെയാണ് നമ്മുടെ ആൻഡ്രൂസ് പിതാവിൻെറ പ്രസക്തി. വേണ്ടിവന്നാൽ രണ്ടാം വിമോചനസമരം നടത്തും! വിദ്യാർഥി-യുവജന പ്രക്ഷോഭം കൈയുംകെട്ടിനിന്ന് കാണില്ല! മന്ത്രിമാരെ ആരെയും കുറുമാലിപ്പുഴ കടക്കാൻ അനുവദിക്കില്ല!**

സ്വദേശാഭിമാനികളാണ് തൃശൂർക്കാർ. വിശേഷിച്ച് നസ്രാണികൾ. ലോകത്തെ ഏറ്റവും ഗംഭീരസ്ഥലം തൃശൂർ, ഏറ്റവും ശ്രേഷ്ഠർ മുൻകഷണ്ടിക്കാരും വെന്തിങ്ങധാരികളുമായ സിറിയൻ കത്തോലിക്കർ. യാതൊരു വിട്ടുവീഴ്ചക്കും തയാറല്ല. ദുനിയാവിലുള്ള സകലസംഗതികളെയും തൃശൂരുള്ളവയുമായി തുലനം ചെയ്യും. ഡാ, മ്മടെയാൺഡാ കേമം എന്നു സമർഥിക്കും.

ഡാ, ഈ ന്യൂയോർക്ക്ന്ന് പറേണത് എന്തൂട്ടാൺഡാ, മ്മടെ തൃശൂര്ൻറത്ര വര്വോ എന്നു ചോദിച്ച ഇട്ടൂപ്പ് മുതലാളി കേവലമൊരു വി.കെ.എൻ കഥാപാത്രമല്ല. തൃശൂർ മാപ്ലമാരെ സംബന്ധിച്ചിടത്തോളം *വാഷിംഗ്ടൺ പോസ്റ്റി*നേക്കാൾ കേമമായിരുന്നു, കാലഗതിയടഞ്ഞ *എക്സ്പ്രസ്* ദിനപത്രം. പ്രിൻസ്റ്റൺ സർവകലാശാലയേക്കാൾ സെന്തോമസ് കോളജ്, വാൾസ്ട്രീറ്റിനേക്കാൾ അരിയങ്ങാടി, ടാറ്റ-ബിർളമാരേക്കാൾ ചാക്കോളാ, ബെക്കൻ ബോവറേക്കാൾ പാപ്പച്ചൻ.

റോമിലെ സെൻറ് പീറ്റേഴ്സ് ബസ്ലിക്കയേക്കാൾ, സിസ്റ്റൈൻ ചാപ്പല്ിനേക്കാൾ ശ്രേഷ്ഠതയുള്ളതാണ് തൃശൂരെ ലൂർദു പള്ളിയും പുത്തൻ പള്ളിയും. മദർ തെരേസയേക്കാൾ മഹതി എവു പ്രേസ്യാമ്മ. പോൾ ആറാമൻ മാർപാപ്പയേക്കാൾ പുണ്യവാനായിരുന്നു, ജോർജ് ആലപ്പാട്ട് തിരുമേനി. ജോൺ പോൾ രണ്ടാമനേക്കാൾ മാർ ജോസഫ് കുണ്ടുകുളം.

1957-59 കാലത്ത് വിമോചനസമരത്തിന് നേതൃത്വം നൽകിയത് ആലപ്പാട്ട് തിരുമേനിയായിരുന്നു. അന്ന് തൃശൂരങ്ങാടി ഇളകി മറിഞ്ഞു. വാളുള്ളവർ വാളെടുത്തു, വാളില്ലാത്തവർ മടിശ്ശീല വിറ്റ് വാൾ വാങ്ങി. അടികൊണ്ടു വീഴാൻ, വെടികൊണ്ടു ചാകാൻ അൽമായർ മൽസരിച്ചു. ആയിരക്കണക്കിന് സ്ത്രീകൾ അറസ്റ്റ് വരിച്ച് ജയിലിൽ പോയി. തടവറ ഞങ്ങൾക്ക് മണിയറയാണേ, പൊലീസ് ഞങ്ങൾക്കു പുല്ലാണേ!

1972ലെ സ്വകാര്യ കോളജ് സമരകാലത്ത് കുണ്ടുകുളം പിതാവാണ് പടനായകൻ. എ.കെ. ആൻറണിയെ തെമ്മാടിക്കുഴിയിലടക്കും, യൂത്തന്മാരെ മഴുത്തായ കൊണ്ടു നേരിടും എന്ന് തിരുമേനി ഗർജിച്ചു. വിശ്വാസികൾ കോരിത്തരിച്ചു.

കഴിവും പ്രാപ്തിയും ദൈവശാസ്ത്ര പാണ്ഡിത്യവും പരിഗണിച്ചാൽ കുണ്ടുകുളത്തെ കർദിനാൾ ആക്കേണ്ടതായിരുന്നു. എന്തു ചെയ്യാം? ജോസഫ് പാറേക്കാട്ടിൽ കാലം ചെയ്തപ്പോൾ ചങ്ങനാശ്ശേരിയിലെ മാർ ആൻറണി പടിയറ കർദിനാൾ ആയി. കുണ്ടുകുളത്തിൻെറ ചാൻസ് പോയി.

കുണ്ടുകുളം പിതാവ് കണ്ണടച്ചപ്പോൾ അതിനേക്കാൾ വലിയ കൊടുംചതി! തൃശൂർക്കാരനല്ലാത്ത മാർ ജേക്കബ് തൂങ്കുഴി മെത്രാനായി. ഫാ. ബോസ്കോ പുത്തൂരിൻെറ സ്വപ്നം പൊലിഞ്ഞു. സ്വദേശാഭിമാനികൾക്ക് കടുത്ത അഭിമാനക്ഷയം. കുരിശിൽ മരിച്ച കർത്താവിനെ ഓർത്തുമാത്രം തൃശൂർക്കാർ തൂങ്കുഴിപിതാവിനെ സഹിച്ചു. മെത്രാനുകുടിക്കാൻ വീഞ്ഞിനുപകരം ആസിഡു പകർന്നുകൊടുത്ത സംഭവംവരെയുണ്ടായി. തൃശൂർക്കാരെ ശാന്തരാക്കാൻ ആൻഡ്രൂസ് താഴത്തിനെ 2004 മാർച്ചിൽ സഹായ മെത്രാനായി പ്രഖ്യാപിച്ചു. 2007ൽ തൂങ്കുഴി സ്ഥാനമൊഴിഞ്ഞപ്പോൾ തൃശൂരിൻെറ വീരപുത്രനെ ആർച്ച് ബിഷപ്പാക്കി. സഹായ മെത്രാൻ ആർച്ച് ബിഷപ്പായി ഉയർത്തപ്പെട്ടു. അത്യപൂർവ സംഭവം!

പുതുക്കാട്ടുകാരനാണ് ആൻഡ്രൂസ് താഴത്ത്. 1951 ഡിസംബർ 13ന് ജനിച്ചു. പുതുക്കാട് ഹൈസ്കൂളിൽ പഠിക്കവേ ദൈവവിളിയുണ്ടായി. പത്താംതരം ജയിച്ച്

തോപ്പിലെ സെൻറ് മേരീസ് മൈനർ സെമിനാരിയിൽ ചേർന്നു. അനന്തരം മംഗലപ്പുഴ സെൻറ് ജോസഫ് പൊന്തിഫിക്കൽ സെമിനാരിയിൽ പഠനം പൂർത്തിയാക്കി. 1977 മാർച്ച് 14ന് പട്ടം കിട്ടി.

കാനോൻ നിയമത്തിൽ മുങ്ങിക്കുളിച്ചയാളാണ് ആൻഡ്രൂസ് പിതാവ്. റോമിലെ പൊന്തിഫിക്കൽ ഇൻസ്റ്റിറ്റ്യൂട്ടിൽനിന്ന് കാനോൻ നിയമത്തിലാണ് ഡോക്ടറേറ്റ്, ഓറിയൻറൽ കാനോൻ ലോ സൊസൈറ്റിയുടെ പ്രസിഡൻറായിരുന്നു; കാനോൻ നിയമത്തെക്കുറിച്ച് ചില പുസ്തകങ്ങളും എഴുതിയിട്ടുണ്ട്. തൃശൂരെ അരമന കോടതിയിൽ ന്യായാധിപനായും കാക്കനാട്ടെ സീറോ മലബാർ മേജർ ആർക്കി എപ്പിസ്കോപ്പൽ ഓർഡിനറി ട്രൈബ്യൂണലിൻെറ അധ്യക്ഷനായും പ്രവർത്തിച്ച പാരമ്പര്യവുമുണ്ട്.

ഭാരിച്ച പല ചുമതലകളും നിറവേറ്റി കഴിവും ദൈവാനുഗ്രഹവും തെളിയിച്ചയാൾ ആൻഡ്രൂസ്. ലൂർദുപള്ളി വികാരി, പുത്തൻ പള്ളി റെക്ടർ, മൈനർ സെമിനാരി പ്രിഫക്ട്, വികാരി ജനറാൾ, രൂപതാ വൈസ് ചാൻസലർ, ചാൻസലർ -അങ്ങനെ പലതും. 2004 മെയ് ഒന്നാം തീയതിയാണ് സഹായ മെത്രാനായി വാഴിച്ചത്. മൂന്നേ മൂന്നുവർഷത്തിനകം ഡബിൾ പ്രമോഷൻ -2007 മാർച്ച് 18ന് തൃശൂർക്കാർക്ക് സ്വന്തം ആർച്ച് ബിഷപ്പുണ്ടായി.

മാർ ജേക്കബ് തൂങ്കുഴി തൃശൂർ മെത്രാനായിരുന്ന കാലത്താണ് സഖാവ് എം.എ. ബേബി സ്വാശ്രയ വിദ്യാഭ്യാസ സ്ഥാപനങ്ങളെ നിയന്ത്രിക്കാൻ നിയമനിർമാണം നടത്തിയത്. അതിരൂപത നേരിട്ട് നടത്തുന്നതാണ് ജൂബിലി മെഡിക്കൽ കോളജ്. 'അതി-രൂപ-താ' അടിസ്ഥാനത്തിൽ പ്രവർത്തിക്കുന്ന മഹദ് സ്ഥാപനം. (വെല്ലൂർ മെഡിക്കൽ കോളജിനേക്കാൾ തൃശൂർക്കാർ വില കൽപിക്കുന്നത് ജൂബിലിക്ക്; സെൻറ് ജോൺസിനേക്കാൾ അമല മെഡിക്കൽ കോളജിന്). ഏതായാലും പള്ളിയും പട്ടക്കാരും ഇളകി. സ്വാശ്രയ നിയമത്തിനെതിരെ പ്രമേയം പാസാക്കി. അക്കാലത്ത് ചങ്ങനാശ്ശേരിയിലെ മാർ ജോസഫ് പവ്വത്തിലാണ് മെത്രാന്മാർക്കു മൂപ്പൻ. പവ്വത്തിലിനു സെക്കൻറ് ഫിഡിൽ വായിക്കുന്ന ജോലിയേ തൂങ്കുഴിക്കുണ്ടായിരുന്നുള്ളൂ.

പിന്നീടുള്ള കാര്യങ്ങളൊക്കെ സുവിദിതം. ബേബി സഖാവിൻെറ നിയമം ആടുകടിച്ചുപോയി. വിദ്യാർഥികളും രക്ഷിതാക്കളും തെരുവാധാരം. സ്വാശ്രയ മുതലാളിമാർക്കു കൊള്ളലാഭം. പ്രവേശന പരീക്ഷ സ്വന്തമായി നടത്താം, ഇഷ്ടപ്പടി ഫീസു പിരിക്കാം, സംവരണം പാലിക്കണ്ട എന്നിങ്ങനെ പലതരം സൗകര്യങ്ങൾ. രണ്ടാം മുണ്ടശ്ശേരിയുടെ തലതാണു. സമവായ ചർച്ചയുമായി മാനേജ്മെൻറുകളുടെ പടിവാതിലിൽ മുട്ടിവിളിച്ചു. മുതലാളിമാർ വെച്ച വ്യവസ്ഥകൾ ഏറക്കുറെ അംഗീകരിച്ചു. നാലകത്ത് സൂപ്പിയുടെ കാലത്തേക്കാൾ മോശപ്പെട്ട അവസ്ഥയിലെത്തി, കാര്യങ്ങൾ.

അപ്പോഴേക്കും പവ്വത്തിൽ, തൂങ്കുഴിപിതാക്കൾ സ്ഥാനമൊഴിഞ്ഞിരുന്നു. ആൻഡ്രൂസ് താഴത്ത് തൃശൂരും ജോസഫ് പെരുന്തോട്ടം ചങ്ങനാശ്ശേരിയിലും മെത്രാപ്പോലീത്തമാർ. വർക്കി വിതയത്തിൽ അത്യുന്നത കർദിനാൾ. മൂവരും ന്യൂനപക്ഷാവകാശ സംരക്ഷകർ, പുത്തൻ വിദ്യാഭ്യാസ സംസ്കാരത്തെക്കുറിച്ച് വേറിട്ട കാഴ്ചപ്പാടുള്ളവരും.

കത്തോലിക്കാ മാനേജ്മെൻറിലുള്ള സ്ഥാപനങ്ങളിൽ തലവരിയോ കോഴയോ പാടില്ലെന്ന് ആണ്ടോടാണ്ട് ഇടയലേഖനമയക്കുന്നയാളാണ് കർദിനാൾ തിരുമേനി. തദവസരത്തിൽ *മനോരമ*യും *ദീപിക*യും *ദേശാഭിമാനി*യുമൊക്കെ കോരിത്തരിപ്പോടെ മുഖപ്രസംഗമെഴുതും. പക്ഷേ, തലവരിയും കോഴയും പൂർവാധികം ഭംഗിയായി തുടരുന്നു. 'ഇടയ' ലേഖനം കൊണ്ട് കുഞ്ഞാടുകൾക്ക് ഗുണമേതുമില്ല. സത്യവിശ്വാസികളിൽനിന്ന് പിരിവെടുത്ത് പടുത്തുയർത്തിയ ജൂബിലി മെഡിക്കൽ കോളജിൽ സീറ്റൊന്നിന് 70-75 ലക്ഷമാണ് വില. സി.എം.ഐക്കാരുടെ അമല കോളജിൽ നിരക്കു കുറവാണ് -മുപ്പതു മുപ്പത്തഞ്ചിന് കിട്ടിയേക്കും.

സഭവക സ്വാശ്രയ സ്ഥാപനങ്ങളിൽ മതമല്ല, പണമാണ് മാനദണ്ഡം. ക്രിസ്ത്യാനികൾക്ക് യാതൊരുവിധ വിശേഷാൽ പരിഗണനയുമില്ല. നമ്പൂരിക്കും നസ്രാണിക്കും നാലാം വേദക്കാർക്കുമൊക്കെ ഒരേ തലവരി, ഒരേ ഫീസ് നിരക്ക്. ജൂബിലിയിൽ പ്രവേശനം നേടുന്നവരിൽ നല്ലൊരു പങ്ക് വാടാനപ്പള്ളി-ചാവക്കാട് ഭാഗത്തുനിന്നുള്ള ധനാഢ്യ മുസ്ലിം കുട്ടികളാണ്. പിന്നെ, അബ്കാരി സന്തതികളായ ഈഴവരും. തൃശൂർ നസ്രാണിക്കുട്ടികൾ എത്രയോ തുച്ഛമാണ് ജൂബിലിയിൽ. അവരൊക്കെ ഇതിൻെറ പകുതി കൊടുത്ത് ബാംഗ്ലൂര് ചേരും. അല്ലെങ്കിൽ ഗബ്രിയേലച്ചൻെറ കൈയോ കാലോ പിടിച്ച് അമലയിൽ ചേക്കേറും.

കത്തോലിക്കാ സഭയുടെ ന്യൂനപക്ഷാവകാശ സംരക്ഷണ വ്യഗ്രത, പുരോഹിത



*മാർ ആൻഡ്രൂസ് താഴത്ത്*



രുടെ രൂപ-താ, അതി-രൂപ-താ നയവുമായി ബന്ധപ്പെട്ടുകിടക്കുന്നു. സംശയിക്കുന്ന തോമാച്ചന്മാർ ആരെങ്കിലുമുണ്ടെങ്കിൽ, അവർ മാർ തോമസ് ചകൃത്ത് ജൂൺ 28ന് *മാതൃഭൂമി*യിലെഴുതിയ 'മാറുന്ന വിദ്യാഭ്യാസ സംസ്കാരം' എന്ന ലേഖനം വായിപ്പിൻ. വളരെ കഷ്ടവും മനോവിഷമയും സഹിച്ച്, വളരെ കണ്ണുനീരോടുകൂടിവും സഹിച്ച്, വളരെ കണ്ണുനീരോടുകൂടി അഭിവന്ദ്യ തോമസ് പിതാവ് *മാതൃഭൂമി*യിൽ (*മനോരമ*യിലോ *ദീപിക*യിലോ അല്ല) എഴുതിയതെന്തെന്നാൽ-

1. വിദ്യാഭ്യാസ സംസ്കാരം മാറുകയാണ്. സാമ്പത്തിക-സാമൂഹിക ഉയർച്ചയുടെ ഏക കോവണി വിദ്യാഭ്യാസമാണ്. നല്ല അധ്യയനവും അച്ചടക്കവുമുള്ള സ്ഥാപനങ്ങൾ തെരഞ്ഞുപിടിച്ച് രക്ഷിതാക്കൾ കുട്ടികളെ ചേർക്കുന്നു.

2. പ്രൊഫഷനൽ വിദ്യാഭ്യാസ രംഗത്തും വലിയ മാറ്റങ്ങളുണ്ടായിട്ടുണ്ട്. കേരളത്തിൽനിന്ന് പണം അന്യ സംസ്ഥാനങ്ങളിലേക്ക് ഒഴുകാതിരിക്കാനാണ് ഇവിടെ സ്വാശ്രയ സ്ഥാപനങ്ങൾ തുടങ്ങിയത്. കത്തോലിക്കാ തിരുസഭ പ്രൊഫഷനൽ വിദ്യാഭ്യാസ രംഗത്ത് വലിയ സംഖ്യ മുതൽ മുടക്കിയിരിക്കുന്നു.

3. നിലവാരമുള്ള വിദ്യാഭ്യാസം, നിശ്ചയമായും ചെലവേറിയതാണ്. വിദ്യാർഥികളുടെ പഠനചെലവ് രക്ഷിതാക്കൾ വഹിക്കണം. എണ്ണത്തിൽ കുറവുള്ളത് എണ്ണിത്തികക്കാൻ വയ്യ; വളവുള്ളത് നേരെയാക്കാനും വയ്യ.

4. നല്ല വിദ്യാഭ്യാസം സൗജന്യമായി ലഭിക്കാൻ സർക്കാർ സമ്മർദം ചെലുത്തുന്നു. ഇത് കൈയടി കിട്ടാൻ വേണ്ടിയാണ്. മൂഢന്മാരെ ഭരിക്കുന്നവരുടെ അട്ടഹാസത്തേക്കാൾ സാവധാനത്തിൽ പറയുന്ന ജ്ഞാനികളുടെ വചനങ്ങൾ നല്ലത്; യുദ്ധായുധങ്ങളേക്കാൾ ജ്ഞാനം നല്ലത്.

5. സത്യത്തിൽ എൻട്രൻസ് പരീക്ഷതന്നെ അസംബന്ധമാണ്. പത്താം ക്ലാസും പ്ലസ്ടുവും ജയിച്ച കുട്ടികൾക്ക് പിന്നെയെന്തിനാണൊരു പ്രവേശന പരീക്ഷ? എൻട്രൻസ് പരീക്ഷ വൃഥാ പ്രയത്നവും മായയുമാണ്. സത്യക്രിസ്ത്യാനികൾക്ക് അതു പീലാത്തോസിന്റെ കോടതിയാണ്.

6. പ്രൊഫഷനൽ കോളജുകളിലെ സർക്കാർ ക്വാട്ടയും സർക്കാറിന്റെ എൻട്രൻസ് പരീക്ഷയും സമ്പന്നരുടെ പക്ഷം പിടിക്കുന്നു. സാധു കുടുംബങ്ങളിലെ കുട്ടികൾ ഇന്നേ തീയതിവരെ പ്രവേശന പരീക്ഷയിൽ ഉയർന്ന റാങ്ക് നേടിയിട്ടില്ല, ഇനി നേടുകയുമില്ല. മാനേജ്മെന്റിന്റെ ചെലവിൽ പണക്കാരുടെ മക്കളെ പഠിപ്പിക്കണമെന്ന സർക്കാറിന്റെ ശാഠ്യം അധാർമികമാണ്. ഒട്ടകം സൂചിക്കുഴയിലൂടെ കടന്നാലും ധനവാനെ സ്വാശ്രയ കോളജിൽ സൗജന്യമായി പ്രവേശിപ്പിക്കയില്ല.

7. മാനേജ്മെന്റ് ക്വാട്ടയിൽ പ്രവേശനം കിട്ടുന്ന പാവങ്ങളുടെ പണംകൊണ്ട് സർക്കാർ ക്വാട്ടയിലെ പണക്കാരെ പഠിപ്പിക്കുന്ന ക്രോസ് സബ്സിഡി പാടില്ലെന്ന് സുപ്രീംകോടതി വിധിച്ചിട്ടുണ്ട്. കോടതിവിധി ലംഘിക്കുന്നത് ദൈവദൂഷണവും കടുത്ത പള്ളിക്കുറ്റവുമാണ്. ഗന്ധകത്തീയാളുന്ന നിത്യനരകത്തിലേക്ക് മാനേജ്മെന്റുകളെ തള്ളിവിടരുത്.

8. കത്തോലിക്കാ മാനേജ്മെന്റിലുള്ള സ്വാശ്രയ കോളജുകൾ ദാരിദ്ര്യരേഖക്ക് താഴെ നിന്നുള്ള 10 ശതമാനം കുട്ടികൾക്ക് 100 ശതമാനം ഫീസിളവ് നൽകാൻ ഉദ്ദേശിക്കുന്നു. നമ്മുടെ സ്ഥാപനങ്ങളിൽ പ്രവേശനം കിട്ടുന്നവർ ഏതാണ്ട് എല്ലാവരുംതന്നെ ദരിദ്രവാസികളായതുകൊണ്ട് ഫീസിളവ് കിട്ടേണ്ടവരെ നറുക്കിട്ട് തീരുമാനിക്കും.

9. ചില മെഡിക്കൽ കോളജ് മാനേജ്മെന്റുകളുമായി സർക്കാർ ഉറപ്പിച്ച സമവായ ഫീസിനെക്കാൾ കുറവാണ് കത്തോലിക്കാ സ്ഥാപനങ്ങൾ വാങ്ങാനുദ്ദേശിക്കുന്ന ഫീസ്. ഫീസല്ലാതെ യാതൊരു സംഖ്യയും വിദ്യാർഥികളിൽനിന്ന് ഈടാക്കുകയുമില്ല. സമവായ ഫീസിനേക്കാൾ കുറഞ്ഞ നിരക്ക് ഈടാക്കാൻ സർക്കാർ സമ്മതിക്കാത്തതാണ് യഥാർഥ പ്രശ്നം.

10. ജനാധിപത്യത്തിൽ കണ്ടുവരുന്ന അനാരോഗ്യകരമായ ഒരു സമീപനമാണ് വ്യാജ സമത്വബോധം. ഞാൻ ളോഹയിടാത്തതുകൊണ്ട് നീയും ളോഹയിടരുത്. ആരെയും ശരാശരിക്ക് മുകളിലേക്ക് വളരാൻ അനുവദിക്കാത്ത ലെവലിംഗ് പ്രത്യയശാസ്ത്രം. കത്തോലിക്കാ വൈദികരും മെത്രാന്മാരും 'കൂടുതൽ സമന്മാരാ'ണെന്ന് മറ്റുള്ളവർ അംഗീകരിക്കണം.

തോമസ് അപ്പോസ്തലൻ *മാതൃഭൂമി*വായനക്കാർക്കെഴുതിയ ലേഖനം വായിച്ചു കോരിത്തരിച്ച ഒരു സത്യവിശ്വാസി പറഞ്ഞത്: പിതാവിന്റെ സാഹിത്യം ജോറായി. ശീർഷകത്തിൽ പക്ഷേ ചെറിയൊരു തിരുത്താകാം -നാറുന്ന വിദ്യാഭ്യാസ സംസ്കാരം!

മതവിശ്വാസത്തിൽനിന്ന് അധ്യാപകരെയും വിദ്യാർഥികളെയും അകറ്റാനും ക്രൈസ്തവസമൂഹത്തെ തളർത്താനും സർക്കാർ തന്ത്രപൂർവം കരുക്കൾ നീക്കുകയാണെന്ന് ചങ്ങനാശ്ശേരി ആർച്ച് ബിഷപ്പിന്റെ ഇടയലേഖനം കുറ്റപ്പെടുത്തുന്നു. ഭരണഘടനയും പരമോന്നത നീതിപീഠവും ഉറപ്പുനൽകുന്ന അവകാശങ്ങൾ കവർന്നെടുക്കാനും വിദ്യാഭ്യാസ രംഗത്തെ മുഴുവനായി കൈയടക്കി രാഷ്ട്രീയവത്കരിക്കാനുമാണ് സർക്കാർ ശ്രമിക്കുന്നത്. ദാരിദ്ര്യവും അസമത്വവും രാജ്യത്ത് വർധിച്ചുവരുന്നത് വിദ്യാഭ്യാസത്തിലൂടെ തടയാനാണ് സഭയുടെ ശ്രമം. നീതിയും സമത്വവും ഐക്യവുമുള്ള സമൂഹത്തെ സൃഷ്ടിച്ച് ഒരു രണ്ടാം സ്വാതന്ത്ര്യസമരത്തിന് ക്രിയാത്മക പങ്ക് വഹിക്കാൻ സഭ ആഗ്രഹിക്കുന്നു.

ചകൃത്ത് പിതാവിന്റെ *മാതൃഭൂമി* ലേഖനത്തിലാകട്ടെ, പെരുന്തോട്ടം പിതാവിന്റെ ഇടയലേഖനത്തിലാകട്ടെ വിമോചനസമരത്തിന്റെ ഒരു സൂചനയുമില്ല. അത്യുഗ്ര പ്രതാപശാലി പവ്വത്തിൽ പിതാവ് ഏറ്റവും സംഘർഷഭരിതമായ ദിനങ്ങളിൽ പോലും വിമോചനസമരമെന്ന് ഉച്ചരിച്ചിരുന്നില്ലെന്ന് ഓർമിക്കണം. അവിടെയാണ് മ്മടെ ആൻഡ്രൂസ് പിതാവിന്റെ പ്രസക്തി. വേണ്ടിവന്നാൽ രണ്ടാം വിമോചനസമരം നടത്തും! വിദ്യാർഥി-യുവജന പ്രക്ഷോഭം കൈയുംകെട്ടിനിന്ന് കാണില്ല! മന്ത്രിമാരെ ആരെയും കുറുമാലിപ്പുഴ കടക്കാൻ അനുവദിക്കില്ല!

അതാണ് തൃശൂർക്കാരുടെ ധൈര്യം, ചങ്കൂറ്റം! എറണാകുളം, ചങ്ങനാശ്ശേരി രൂപതക്കാരെപ്പോലെ നനഞ്ഞ നസ്രാണികളല്ല തൃശൂർക്കാർ-ഉള്ളിലൊന്നു കരുതുക, പുറത്ത് മറ്റൊന്നു പറയുക എന്ന രീതിയേയില്ല-വെട്ടൊന്ന്, മുറി രണ്ട്. മാർ ജേക്കബ് തൂങ്കുഴിയായിരുന്നു തൃശൂർ ആർച്ച് ബിഷപ്പെങ്കിൽ ഇങ്ങനെ പ്രസംഗിക്കുമോ? ഒരിക്കലുമില്ല. തലശ്ശേരിയിലിരുന്ന കാലം മുതലേ മാർക്സിസ്റ്റുകാരെ ഭയമാണ് തൂങ്കുഴിക്ക്. മാമക്കുട്ടിയെ കണ്ടാൽ എഴുന്നേറ്റ് നിൽക്കും. ദൈവശാസ്ത്രമറിയാം, ചങ്കൂറ്റം തീരെയില്ല. ആൻഡ്രൂസ് പിതാവ് മറിച്ചാണ്. ആരെടാ എന്നു ചോദിച്ചാൽ ഏതെടാ എന്ന് തിരിച്ചുചോദിക്കും. ആലപ്പാട്ടിന്റെയും കുണ്ടുകുളത്തിന്റെയും യഥാർഥ പിൻഗാമി.

മന്ത്രിമാർക്ക് കുറുമാലിപ്പുഴ കടന്ന് തൃശൂർക്ക് പോകാൻ മെത്രാന്റെ തീട്ടൂരം വേണോ? തൃശൂരിന്റെ ചരിത്രവും ഭൂമിശാസ്ത്രവും രാഷ്ട്രീയവുമറിയാത്തവരേ അങ്ങനെ ചോദിക്കൂ. പെരിയാറിനോടോ ചാലക്കുടിയാറിനോടോ താരതമ്യം ചെയ്താൽ കുറുമാലിപ്പുഴയും മണലിപ്പുഴയും അൽപം വീതി കൂടിയ തോടുകളാണ്. കേരള സർക്കാർ അംഗീകരിച്ച 44 നദികളുടെ പട്ടികയിൽ ചാലക്കുടി, കരുവന്നൂർ, പുഴയ്ക്കൽ, കേച്ചേരിപ്പുഴകൾ ഉണ്ട്. കുറുമാലിയും മണലിയും ഇല്ല. പക്ഷേ, തൃശൂർക്കാർക്ക് സർക്കാർ പട്ടികയും പഞ്ചാംഗവുമൊന്നും പ്രശ്നമല്ല. നൈലിനേക്കാർ നീളവും ആമസോണിനേക്കാൾ ആഴവുമുണ്ട് കുറുമാലിപ്പുഴക്ക്. ഡാന്യൂബിനേക്കാൾ, വോൾഗയേക്കാൾ കേമം മണലിപ്പുഴ. പോട്ടോമാക് നദിക്കരയിൽ വാഷിംഗ്ടൺ, തെംസിന്റെ തീരത്ത് ലണ്ടൻ. അതുപോലെ മണലിപ്പുഴയോരത്ത് ആമ്പല്ലൂർ, കുറുമാലിക്കരയിൽ പുതുക്കാട്.

കുറുമാലിപ്പുഴക്ക് തെക്കാണ് നന്തിക്കരയും പറപ്പൂക്കരയും. പാലം കടന്നാൽ പുതുക്കാട്. ആൻഡ്രൂസ് പിതാവിന്റെ ജന്മദേശം. കുറുമാലിപ്പുഴയിൽ മുങ്ങിക്കുളിച്ചും നീന്തിത്തുടിച്ചും ചൂണ്ടയിട്ട് മീൻപിടിച്ചും വളർന്നയാളാണ് പിതാവ്. സംഗതിവശാൽ ഇരിങ്ങാലക്കുട-തൃശൂർ രൂപതകളുടെ അതിർത്തിയുമാണ് കുറുമാലിപ്പുഴ. വന്ദ്യപിതാവിന്റെ ആജ്ഞലംഘിച്ച് തൃശ്ശിവപേരൂർക്ക് കാലെടുത്തുചവിട്ടാൻ ധൈര്യമുണ്ടോ കമ്യൂണിസ്റ്റ്-മാർക്സിസ്റ്റ് മന്ത്രിമാർക്ക്?

സഭവക സ്വാശ്രയ സ്ഥാപനങ്ങളിൽ സർക്കാർ ഇടപെടൽ അനുവദിക്കരുതെന്ന കാര്യത്തിൽ സകല മെത്രാന്മാരും സി.എം.ഐ, ജെസ്യൂട്ട് വൈദികരും ക


വർക്കി വിതയത്തിൽ


മാർ ജോസഫ് പവ്വത്തിൽ


മാർ ജേക്കബ് തൂങ്കുഴി

**ആൻഡ്രൂസ് പിതാവിൻെറ സമരാഹ്വാനത്തോട് കേരളീയ സമൂഹം നീതിരഹിതമായാണ് പ്രതികരിച്ചത്. പിതാവിൻെറ പ്രസംഗം തീർന്നയുടനെ ലൂർദ് പള്ളിയിലും പുത്തൻപള്ളിയിലും കൂട്ടമണിയടിച്ച് ആളെ കൂട്ടാഞ്ഞതും സ്കൂൾകുട്ടികളെവരെ വഴിയിലിറക്കി വിശ്വാസപ്രഖ്യാപന റാലി നടത്താഞ്ഞതും അക്ഷന്തവ്യം. ആൻഡ്രൂസ് പിതാവിൻെറ സമരാഹ്വാനം അനവസരത്തിലുള്ള അനാവശ്യമെന്നാണ് വൈദികർ അടക്കംപറയുന്നത്.**

ന്യാസ്ത്രീ മഠങ്ങളും ഒറ്റക്കെട്ടാണ്. ന്യൂനപക്ഷാവകാശം സംരക്ഷിക്കണം, 100 ശതമാനം സീറ്റും മാനേജ്മെൻറിന് കിട്ടണം, പ്രവേശന പരീക്ഷ പാടില്ല, സംവരണം പറ്റില്ല, തലവരിയും ഫീസും നിർണയിക്കാനുള്ള അവകാശം ദൈവദത്തമാണ്. *മാതൃഭൂമി* എഡിറ്റ് പേജിലെഴുതാനും ഇടയലേഖനമിറക്കാനുമല്ലാതെ വിമോചനസമരത്തിന് ആഹ്വാനം ചെയ്യാൻ ആർക്കുണ്ട് ധൈര്യം?

ഊാപ്പാലം കടന്ന് ഒറ്റ സഖാവും ചങ്ങനാശ്ശേരിയിൽ കാലുകുത്തരുതെന്ന് പറയാൻ നാവുപൊന്തില്ല, പെരുന്തോട്ടത്തിന്. മൂവാറ്റുപുഴയാറ് മുറിച്ചുകടക്കരുതെന്ന് പുന്നക്കോട്ടിലോ കരുവന്നൂർപ്പുഴ കടക്കരുതെന്ന് പഴയാറ്റിലോ പറയില്ല. പെരിയാറോ വേമ്പനാട് കായലോ കടന്ന് എറണാകുളത്ത് വരരുതെന്ന് അത്യുന്നത കർദിനാളും കൽപിക്കുകയില്ല. ഇതാണ് ഇതര പിതാക്കളും ആൻഡ്രൂസ് മെത്രാനും തമ്മിലെ വ്യത്യാസം. മ്മടെ മെത്രാന് കാനോൻ നിയമം മാത്രമല്ല കൈയൂക്കിൻെറ നിയമവുമറിയാം. കേരളത്തിൻെറ വൈദിക തലസ്ഥാനം എറണാകുളത്തുനിന്ന് തൃശൂർക്ക് മാറ്റണം. വിതയത്തിൽ സ്ഥാനത്യാഗം ചെയ്ത് ആൻഡ്രൂസ് പിതാവിനെ കർദിനാളാക്കണം.

ആൻഡ്രൂസ് പിതാവിൻെറ സമരാഹ്വാനത്തോട് കേരളീയ സമൂഹം നീതിരഹിതമായാണ് പ്രതികരിച്ചത്. മാർക്സിസ്റ്റ് പാർട്ടിയും *ദേശാഭിമാനി*യും മാത്രമല്ല എൻ.എസ്.എസും എസ്.എൻ.ഡി.പിയും *മാതൃഭൂമി*യും *മാധ്യമ*വുമൊക്കെ സമരപ്രഖ്യാപനത്തെ എതിർത്തു. യാക്കോബായ, ഓർത്തഡോക്സ്, മാർത്തോമ, സി.എസ്.ഐ സഭകളും *മനോരമ, മംഗളം* പത്രങ്ങളും നിസ്സംഗത പുലർത്തി. കഷ്ടിച്ച് *ദീപിക* മാത്രമാണ് അര നല്ല വാക്ക് പറഞ്ഞത്. മുസ്ലിംലീഗ് ആദ്യം പിന്തുണ പ്രഖ്യാപിച്ചു, പിന്നീട് പിൻവലിഞ്ഞു.

ജൂബിലിയിൽ കനത്ത തലവരിയും മുടിഞ്ഞ ഫീസും കൊടുക്കാൻ വയ്യാതെ മക്കളെ ബാംഗ്ലൂർക്ക് വിടുന്ന തൃശൂരിലെ സത്യവിശ്വാസികൾ ആവേശം കാട്ടാഞ്ഞത് സ്വാഭാവികം. മനുഷ്യസ്വഭാവം അങ്ങനെയാണ്. ദൈവത്തേക്കാൾ മേമോനോടാണ് അവർക്ക് പ്രിയം. പക്ഷേ, പള്ളികൊണ്ട് ഉപജീവനം കഴിക്കുന്ന പട്ടക്കാരുടെയും കന്യാസ്ത്രീമാരുടെയും സ്ഥിതി അതാണോ? പിതാവിൻെറ പ്രസംഗം തീർന്നയുടനെ ലൂർദ് പള്ളിയിലും പുത്തൻപള്ളിയിലും കൂട്ടമണിയടിച്ച് ആളെ കൂട്ടാഞ്ഞതും സ്കൂൾകുട്ടികളെവരെ വഴിയിലിറക്കി വിശ്വാസപ്രഖ്യാപന റാലി നടത്താഞ്ഞതും അക്ഷന്തവ്യം. ആൻഡ്രൂസ് പിതാവിൻെറ സമരാഹ്വാനം അനവസരത്തിലുള്ള അനാവശ്യമെന്നാണ് വൈദികർ അടക്കം പറയുന്നത്.

എൻ.എസ്.എസിനെയും മുസ്ലിംലീഗിനെയും കൂട്ടാതെ, ഇതര ക്രൈസ്തവ സഭകളുടെയും *മനോരമ*യുടെയും പിന്തുണ കൂടാതെ എങ്ങനെ നടത്തും വിമോചന സമരം എന്നാണ് സംശയം. *ദീപിക*യുടെ പോലും 51 ശതമാനം ഓഹരി അന്യാധീനമാണ്. (അതും മാർക്സിസ്റ്റ് ബിനാമി നാലാം വേദക്കാരൻെറ കൈയിൽ!). കേന്ദ്രത്തിൽ കോൺഗ്രസ് ഭരിക്കുന്നത് മാർക്സിസ്റ്റുകാരുടെ ഔദാര്യത്തിൽ. പിന്നെ എങ്ങനെ സർക്കാറിനെ പിരിച്ചുവിടും, സമരം വിജയിക്കും എന്നാണ് ചോദ്യം.

ദൈവമഹത്ത്വത്തെപ്പറ്റി ബോധ്യമില്ലാത്തവരാണ് ഇത്തരം ചോദ്യങ്ങൾ ഉന്നയിക്കുന്നതും ഒഴികഴിവുകൾ പറയുന്നതും. അബ്രഹാമിൻെറ ബലി സ്വീകരിച്ച ദൈവം, നോഹയെ പ്രളയത്തിൽനിന്ന് രക്ഷിച്ച ദൈവം, ദാവീദിൻെറ കവണക്കല്ലാൽ ഗോല്യാത്തിനെ വീഴ്ത്തിയ ദൈവം, ഫറോവയുടെ സൈന്യത്തെ തുലച്ച് മോശയെ മോചിപ്പിച്ച ദൈവം, സീനായ് മലമുകളിൽ ഇസ്രായേൽ ജനതക്ക് പത്തു കൽപനകൾ നൽകിയ ദൈവം, മുണ്ടശ്ശേരിയുടെ മുണ്ടുരിഞ്ഞ ദൈവം, എം.എ. ബേബിയുടെ നിയമത്തെ ജലരേഖയാക്കിയ നമ്മുടെ ദൈവം-സർവശക്തനായ ദൈവത്താൽ അസാധ്യമായി എന്തുണ്ട്? ദൈവമഹത്ത്വമുള്ളവൻ കിഴക്കൻ മലയെ അമ്മാനമാടും, പടിഞ്ഞാറൻ കാറ്റിനെ പിടിച്ചുകെട്ടും. സിംഹങ്ങളുടെ വായ് പിളർന്ന് പല്ലെണ്ണിനോക്കും, ബേബി സഖാവിൻെറ താടിമീശക്ക് തീകൊളുത്തും. അച്യുതാനന്ദൻെറ അടപ്പ് തെറിപ്പിക്കും, പിണറായിയുടെ പണിതീർക്കും-സകല രൂപതകൾക്കും അതിരൂപതകൾക്കും മീതെ തൃശൂരിൻെറ കൊടിപാറിക്കും.

അബ്രഹാമിൻെറയും യിസഹാക്കിൻെറയും യാക്കോബിൻെറയും ദൈവമായ നമ്മുടെ കർത്താവ് ആൻഡ്രൂസ് പിതാവിനെ കാത്തുരക്ഷിക്കട്ടെ. ആമേൻ! ●